

# ആഞ്ജനേയശമം.

---

അകന്നുഴന്നാധി വളർന്നൊരുർവ്വീ-
മകൾക്കു മങ്ങും നിലയൊന്നു മാററി,
പുകഴ്ന്ന ലങ്കാപുരമാകമാനം
പുകച്ചുപോന്നാൻ പവമാനസൂനു. ൧

കരപ്രതാപക്കനലിങ്കലൊററ-
യ്ക്കൂരക്കരെപ്പാററകളായ്ക്കരിച്ചും,
കരൾക്കകം പംക്തിമുഖന്നു രാമാ-
ല്ക്കൂരപ്രഭാവം ചെറുതുന്നിവെച്ചും; ൨

കടുത്ത കർമ്മപ്പിഴകൊണ്ടു തങ്ങൾ-
ക്കടുത്തിതത്യാഹിതമെന്ന ബോധം
കൊടുത്തരക്കർക്കഭിമാനലോപം
കെടുത്തു,മുന്നിദ്ഭയം വിതച്ചും; ൩

നിശാടിമാർ ചൂഴമിടയ്ക്കുകേണും,
ദശാന്യനോടായ്ക്കരുണയ്ക്കിരന്നും,
ഭൃശാർത്തയാം ഭൂമിജയാൾക്കു ദുഃഖ-
പ്രശാന്തിചെയ്തന്നു കൃതാർത്ഥനായും; ൪

നിറഞ്ഞ സൈന്യത്തൊടുമംബുധിക്ക-
പ്പുറംവിളങ്ങും രഘുനാഥവാസം,
മറയ്ക്കു ലാക്കാക്കി, വിയത്തിലൂടെ-
പ്പറന്നു ശീഘ്രം പ്ലവഗപ്രവീരൻ. (കുളകം) ൫

അനന്യസാധാരണകീർത്തിസമ്പാ-
ദനം വളർത്തുന്നിതു ദർപ്പശീലം;
മനസ്സിലോരോ നിനവന്നു മാർഗ്ഗാ-
ടനത്തിലുണ്ടായിതു മാരുതിക്കും:— ൬

"ജനിപ്പതായാ,ലതിമാനുഷത്വം
തനിച്ചു കാട്ടേണ്ടതു ജന്മധർമ്മം;
എനിക്കു ജന്മം സഫലീഭവിച്ചാ-
നിനിത്തുലഞ്ഞാകിലുമില്ല ഖേദം. ൭

അലം ധരിത്രീവലയത്തിനും, മൽ-
ക്കുലത്തിനും, ദാശരഥിക്കുമൊപ്പം,
അലംകൃതിക്കുള്ളൊരമൂല്യരത്നം
വിലപ്പെട്ടും മൽഭുജവീര്യവൃത്തം. ൮

ഒരാൾക്കുമേതും തിരിയാത്ത രക്ഷോ-
വരാലയത്തിൽക്കുതികൊണ്ടു, ശ്രദ്ധം
നിരാകുലം കല്പന നിർവ്വഹിപ്പാൻ
വിരാൾപ്പുമാൻ വിട്ടതുമെന്നെയല്ലോ. ൯

കരത്തിനാലദ്രി പറിച്ചെടുക്കാം,
പരന്ന വാരാശി കടന്നു ചാടാം;
പരന്തപൻ രാഘവനെന്തിലുണ്ടു-
ന്തരം തരിമ്പിങ്ങയിരുള്ള കാലം? ൧൦

അനല്പമാം രാഘവരാവണായോ-
ധനപ്രബന്ധോദ്യൽച്ചരിതത്തിലെന്നും,
മനുക്കുരുത്താളിട്ടുമുഗ്രവേഷം
നിനയ്ക്കി,ലീ മർക്കടസാർവ്വഭൌമൻ. ൧൧

ഭയന്നിരിക്കും പ്രിയ ഭക്തിപൂർവ്വ-
മയച്ച ചൂഡാമണി നോക്കി, നോക്കി,
പ്രയത്നഭാരം നിരൂപിച്ചു, ഗാഢ-
പ്രിയം രഘുശ്രേഷ്ഠനിവങ്കലുണ്ടാം." ൧൨

പയസ്സിലുപ്പെന്നതുപോലെ, പുണ്യാ-
ലയത്തിലുൾപ്പെട്ട പിശാചുപോലെ,
സ്വയം സമീരാത്മജനിപ്പടിക്കാ-
ശയത്തിലുണ്ടായിതു ദർപ്പമല്പം. ൧൩

ഉലഞ്ഞിടും താതനമുഷ്ടമെന്നാ-
നിലയ്ക്കു താന്തക്കൊട്ടു പോയിടുമ്പോൾ,
അലംഘനീയോന്നതമാം "സുബേലാ"-
ചലം വഴിക്കേററിതു പാദഘാതം. ൫൪

ഞൊടിക്കകത്താവെടിയുണ്ട തട്ടി-
പ്പൊടിഞ്ഞിടും മൺകുടമെന്നവണ്ണം,
ഇടിഞ്ഞു, ഹാ ഹന്ത! മഹീദ്ധ്രമാരും
മുടിഞ്ഞുപോം വീരപദം തട്ടത്താൽ! ൫൫

ശ്രവിച്ചു ഭൂഭൃൽപ്പതനപ്രണാദം,
ഭവിച്ചു വാനോരിലുമുൾപ്രകമ്പം;
സവിസ്മയം സാരസവാസനാവി-
ർഭവിച്ചു, വാതാത്മജനോടുരച്ചാൻ:— ൫൬

"ചിരം ജയിച്ചാലു,മദഭ്രസത്വാ-
സ്ഫുരച്ചരിത്ര! ശ്രുതപുണ്യരാശേ!
നിരന്തരം രാമപദാശ്രയത്തിൽ-
പ്പരം ഭവാനെന്തിഹ വേണ്ടതുള്ളൂ? ൫൬

ശരിക്കു ധൈര്യം ഹൃദി മൈഥിലിക്കും,
മരിക്കുവോളം ഭയമാശരർക്കും,
സ്ഫുരിക്കുമാറാക്കിയ വർത്തമാനം
ധരിച്ചു നാമൊക്കയു,മത്ഭുതകീർത്തേ!" ൫൮

അറിഞ്ഞ മട്ടക്കഥ വാഴ്ത്തുവോരി-
ക്കുറിപ്പു കാകുൽസ്ഥനു നൽകിയാലും;
കുറിച്ചതീക്ഷിച്ചനിശം ഭവാനെ-
ക്കുറിച്ചു നാഥന്നഭിമാനമേറും". ൫൯

വണക്കമൊന്നബ്ജഭവന്റെ തൃക്കാ-
ലിണയ്ക്കു ക്ലുപ്തി,ക്കുറിയററുവാങ്ങി;
ക്ഷണത്തിലുദ്ദിഷ്ടവഴിക്കു ദുർദ്ധ-
ർഷണപ്രതാപൻ കുതികൊണ്ടു വീണ്ടും. ൬൦

"നടത്തി ഞാ,നാജ്ഞക"ളെന്നു കീശ-
പ്പടയ്ക്കു സന്തുഷ്ടിവരുത്തുവാനോ,
ഇടയ്ക്കിടയ്ക്കാഴി നടുങ്ങുമാറൽ-
ക്കടസ്വനം വിട്ടിതു രാമദൂതൻ? ൧൬

ക്രമം കവിഞ്ഞീടുമതീവതീവ്രോ-
ദ്യമങ്ങളാലും, ദ്രുതയാത്രയാലും,
അമന്ദമംഗങ്ങളുലഞ്ഞു, ദാഹ-
ശ്രമത്തൊടും മന്നിലിറങ്ങി വീരൻ. ൧൭

ഗതാഘ,മുൽകൃഷ്ട തപഃപ്രഭാവ-
പ്രതാപനായുള്ളൊരു താപസേന്ദ്രൻ,
അതാ, വിളങ്ങുന്നു; കടന്നുചെന്നർ-
ജ്ജിതാക്ഷരം വായുസുതൻ കഥിച്ചാൻ:— ൧൮

"അടുത്തൊരേടത്തെവിടം നമുക്കാ-
പ്പെട്ടും കുടിപ്പാനമൃതം? മഹാത്മൻ!
തടുക്കവോർക്കുന്നകനാടു കാട്ടി-
ക്കൊടുക്കവോനാണിവ,നാഞ്ജനേയൻ!" ൧൯

"വടക്കുകാണും വലുതായ കുന്നിൻ-
തടത്തിലുണ്ടുത്തമമാം തടാകം;
നടക്ക"—കെന്നുത്തരമോതി, മൗനം
തുടർന്നു തത്ത്വാർത്ഥനിലീനചിത്തൻ. ൨൦

"അകമ്പിതം ഞാൻ വരുവോളമങ്ങി-
പ്പുകഴ്ന്ന ചൂഡാമണി കാക്ക"—കെന്നായ്,
മികച്ചൊരാബ്ഭൂഷ മുനിക്കു നൽകീ-
ട്ടകന്നു,മൃത്യുഞ്ജയബീജഭൃത്തൻ. ൨൧

സ്ഫുടം കളിക്കും പ്ലവഗർക്കിടാവൊ-
ന്നുടൻകുതിച്ചാക്കരകത്തിനമ്മേൽ
കടത്തിവെച്ചാനതു; പൈതലിന്നക-
ത്തടത്തിലുണ്ടോ വകഭേദബോധം? ൨൨

സരസ്സിലെത്തിജ്ജലമാസ്വദിച്ചുൽ-
ക്കരപ്രതാപാബ്ധി തിരിച്ചു ചെന്നു;
വരഷ്ടിയും വീരനുമൊത്തു ചോദ്യോ-
ത്തരങ്ങളുണ്ടായിതു തമ്മിലേവം:— ൨൭

"എങ്ങുണ്ടു ഭൂഷണ?" "മതാകരകത്തി", "ലെന്മ-
ട്ടങ്ങല്പതിച്ചു?" "തൊരുമക്കട", "നെന്തി?" "നാവോ!"
"എങ്ങുണ്ടവൻ?" "വിവരമില്ല", "കപീശ്വരൻ ഞാൻ,"
"ഇങ്ങുണ്ടു ബോധ", "മിവനാരെതി?" "രാരുമില്ല." ൨൮

പാരം പരന്ന കടുകോപഭരം പൊറാഞ്ഞു
പാ,രമ്പരന്നിടുമമന്ദരവം മുഴക്കി,
വീരൻ തിരിഞ്ഞു കരകത്തിനകത്തു നോക്ക-
ന്നേരം ഹരേ! വലിയ വിസ്മയമൊന്നു കണ്ടാൻ. ൩൦

നേരായൊന്നിച്ചൊരേജാതിയിലൊരുവിധവും
ഭേദമില്ലാ,തരിങ്ങൾ
ധാരാളം ദിവ്യചൂഡാമണികളിടകലന്നു-
ള്ളതായ് കാണുകയാലെ,
സ്ഫാരാശ്ചര്യം കലന്നാക്കപികുലതിലകൻ
കന്മഷാപേതവൃത്താ-
ന്മാരാലാരാധ്യനാമമ്മുനിയുടെ കഴലിൽ-
ത്താണുവീണാനമിച്ചാൻ. ൩൧

"പൊറുക്കണമഹങ്കരിച്ചറിവകന്നു ഞാൻ ചെയ്തതാം
വെറുപ്പുകളശേഷ;മിച്ചരിതമിങ്ങു ഭീതിപ്രദം;
മറുത്തരുളിടായ്ക മൽപ്രഭു രഘുപ്രഹസ്വാമി മാം
വെറുക്കുവതിനാക്കൊലാ; ശരണമെൻകൃപാവാരിധേ! ൩൨

ശരിക്കനിലസൂനുവെത്തഴുകി, മന്ദഹാസത്തൊടും
വരിഷ്ഠനരുൾചെയ്തു:-"നീ മദമൊഴിഞ്ഞു സംശുദ്ധനായ്;
ധരിക്ക,വിളരാമനുൾകൃപ തരിമ്പു നിൻപേരില-
ങ്കുരിച്ച ഫലമാം തവ പ്രഥിതവീര്യവും ശൌര്യവും. ൩൩

ശ്രീമൻ! മാന്യചരിത്രരാം പല ഹന്ത-
മാന്മാർ ജഗത്തിൽപ്പുരാ
രാമൻകല്പനയാൽപ്പിറന്ന കഥ നിൻ-
ചിത്തത്തിലെത്തീടുവാൻ,
ഈമട്ടംബികയാളയച്ച വരചൂ-
ഡാരത്നമോക്കാതെ നി-
സ്സീമം വാച്ചൊരവസ്ഥ, വിഷ്ണുഭഗവാൻ
കാണിച്ച മായാമയൻ. ൩൪

പരമാത്ഥമിതോമ്മവെച്ചു വീണ്ടും
കരകത്തിൽത്തെളിവോടു നോക്കിയാലും;
മുരമാഥിപദം ഭജിച്ചു പൂവോ-
ത്തരവിഖ്യാതി ഭവാനിയന്നിടട്ടെ!" ൩൫

താനപ്പിച്ചൊരു ചാരുഭൂഷണമതിൽ-
ത്താനേ കിടപ്പുള്ളത-
ന്നൂനം കണ്ടു, നമസ്കരിച്ചുടനതും
കയ്ക്കൊണ്ടു കുണ്ഠേതരം;
മാനത്തിൽക്കരിമേഘമററതുവിധം
ദപ്പംനശി,ച്ചച്യുത-
ധ്യാനം പൂണ്ടു തിരിച്ചു നിസ്തുലഗുണാ-
കാരൻ, സമീരാത്മജൻ. ൩൬

— —(൦)——

# ഭരതപ്രതീക്ഷ.

വനജാക്ഷ,നമാനുഷപ്രഭാവൻ,
വനമാലാഭരണൻ, രഘുപ്രവീരൻ
വനവാഴ്ച കഴിഞ്ഞു നാട്ടിലെത്തും-
ദിനമെണ്ണിബ്ഭരതൻ കഴിച്ചു കാലം. ൧

തകരാറരുളിപ്പിതാവിനുള്ളം
തകരാറാക്കിയ തൻ സവിത്രിയാളെ,
പകയാലിടനെഞ്ഞിടി,ഞ്ഞവൻ,രാ-
പ്പകലെന്നല്ല, കിനാവിലും വെറുത്തു. ൨

മഹനീയഗുണാബ്ധി,രാമഭദ്രൻ,
സഹജൻ, സമ്പ്രതി ജീവനോടിരിക്കേ,
ഇഹ, ഭൂഭരണം തനിക്കധർമ്മാ-
വഹ,മെന്നുള്ളതവൻ ദൃഢപ്പെടുത്തി. ൩

പരിവാരയുതം വനത്തിലെത്തി-
പ്പുരിപൂകേണമതിന്നണ്ണനോടിരന്നു;
"ശരിയല്ലിതു നീ തിരിച്ചുപോകെ"-
ന്നരിയാടി,പ്രഭു സത്യരക്ഷചെയ്തു. ൪

"തിരുമേനി പുരത്തിലേക്കു വീണ്ടും
വരുവോളം നൃപകൃത്യരക്ഷണാർത്ഥം
തിരുവുള്ളൊട്ടു പാദുകായുഗത്തെ-
ത്തരുമാറാകണ,മെന്നുണർത്തി ഭക്തൻ. ൫

അതുലപ്രണയപ്രസക്തി കണ്ടുറ്റ-
ക്കുതുകം പൂണ്ടനുജന്നു രാമചന്ദ്രൻ,
അതു നൽകി; നമസ്കരിച്ചു വാങ്ങി-
ച്ചതുരൻ,തമ്പി, തിരിച്ചണഞ്ഞു രാജ്യം. ൬

പുരിയോളവുമായതുത്തമാംഗോ-
പരിയും, പിന്നെ നൃപാസനത്തിലും താൻ,
പരിചിൽക്കടിവെച്ചു പാൎത്ഥിവത്വം
പരിപാലിച്ചു നയാകരൻ, കുമാരൻ. ൭

ഭരതന്റെ വിവേകപൂൎവ്വമാകും
ഭരണത്താൽ ഭവുകം വളൎന്നു ഭൂവിൽ;
നിരവദ്യവിനീതി നിസ്തുലശ്രീ-
കരസമ്പത്തിനു ജന്മഭൂമിയല്ലോ. ൮

ത്രിജഗൽഗുരുവാം മുകുന്ദനാണ-
ഗ്രജനെന്നുള്ളിലുറച്ചു ധന്യശീലൻ;
പ്രജകൾക്കിതു രാമനെന്നബോധം
നിജഭൂപാലനരീതിയാലുയൎത്തി. ൯

ക്ഷിതിയായ നഭസ്സമിത്രമേഘം
പതിയാതന്നു വിശൃംഖലമായ് വിളങ്ങി;
അതിശുഭ്രയശഃപ്രകാശമോടാ-
മതിമാൻ വാണു ചതുൎദ്ദശാബ്ദകാലം. ൧൦

സുധിതൻ സഹജന്നരണ്യവാസാ-
വധിയായെന്നു ഗണിച്ചറിഞ്ഞനാളിൽ,
അധികാരമവെഹിച്ചു, രാജ്യം
വിധിയാംവണ്ണമലങ്കരിച്ചു മെച്ചം. ൧൧

പടഹങ്ങളടിച്ചു, നാട്ടിലെല്ലാ-
മുടനാ വാൎത്ത വിളംബരപ്പെടുത്തി,
മടവാരമിതപ്രമോദപൂൎവ്വം
നടനംചെയ്തു; ജയാരവം മുഴങ്ങി. ൧൨

സ്തുതിപാഠകരൊട്ടമണ്ണനെച്ചെ-
ന്നെതിരേല്പാൻ പടഹോട്ടമൊത്തൊരുങ്ങി;
ക്ഷിതിദേവമുഖോത്ഭവപ്രസന്നാ-
ശ്രുതിശബ്ദങ്ങളുയൎന്നു മേല്ക്കുമേലെ. ൧൩

മലർമാലയിലും മൃദുതല്പമേലും
പല പൂവാട വിരിച്ചു വീഥിതോറും;
നിലയങ്ങളുമോഘമംഗളത്തിൻ-
ഫലമെന്നായ്ത്തെളിയിച്ചു ഭദ്രദീപം. ൧൪

സുപരിഷ്കൃതവിജ്വലൽപ്പതാകാ-
കപടത്താലുയരും കരങ്ങൾ നീട്ടി,
നൃപസിംഹസമാഗമം ക്ഷണിച്ചാ-
നപരിശ്രാന്തിയൊടപ്പുരം പരക്കെ. ൧൫

ജനമാകെ രഘൂത്തമൻെറ സന്ദ-
ർശനമർത്ഥിച്ചു നിരന്നു കാത്തിരുന്നു;
ദിനനാഥനൊട്ടുക്കമൊഴിപ്പുകാ-
ദിനകൃത്യത്തിനു പോകുവാനടുത്തു. ൧൬

വരവില്ല, വിചിത്രമെന്തുകൊണ്ടാ-
നരവീരന്നു വഴിക്കു വീഴ്ച പററി?
ഭരതന്നു മനം പുകഞ്ഞു, ഭാഗ്യേ-
തരയായ്ത്തൻ കഥയെന്നു സംശയിച്ചു. ൧൭

ജലദാവലി പാർത്തു വർഷമോഹം
കലരും ചാതകി വാ തുറന്നിരിക്കെ,
ഫലമററതു മാഞ്ഞിടുമ്പൊളുണ്ടാം
നില തേടി,പ്പലതും നിനച്ചു ശുദ്ധൻ:— ൧൮

"ക്ഷിതിഭൃത്തടവിക്കു പോയി വർഷം
പതിനാലും പരമിന്നലെത്തികഞ്ഞു;
ഗതിയെന്തിനിമേ?ലൊരിക്കലും സം-
ഗതിയില്ലഗ്രജനിന്നു വന്നിടായ്വാൻ. ൧൯

അരുളും തിരുവായ്മൊഴിക്കു ഭേദം
കരുതിക്കാട്ടുകയില്ല സത്യസന്ധൻ;
ഉരുകുന്നു മനസ്സെനിക്കു; ക്രൂനിൽ-
കരുവെന്നോ വിധിവൈപരീത്യമയ്യോ! ൨൦

പരനില്ലധികാരമിന്നതൊട്ടി-
ദ്ധരണി,ക്കായതു രാഘവന്നു മാത്രം;
അര മാത്രയുമഗ്രജാധികാരം
ഹരണംചെയ്യതിലും മരിയ്ക്ക നല്ലു. ൨൧

അവിചാരിതമാം മുടക്കമെന്താ-
ണവിടെ?യ്ക്കാരറിയുന്നു രാമതത്ത്വം!
രവിപോമളവിന്നു തന്നെ നൂനം
ഭുവി മൽ പ്രാണനുമൊപ്പമസ്തമിക്കും." ൨൨

ഇടിവെട്ടിയ ദാരുപോലെ തെല്ലും
ചൊടിയില്ലാതെ മുഖാംബുജം വിളർത്തും,
മുടിതൊട്ടടിയോളവും വിയർത്തും,
പൊടിയുന്നാൎച്ചുടുകണ്ണുനീർ തുടച്ചും; ൨൩

മതനിഷ്ഠയൊടക്ഷണം സുമിത്രാ-
സുതനെപ്പണ്ഡിതരാമമാത്യരോടും
ചിതമായരികത്തു നിർത്തിയും തൻ-
ഹിതമീമട്ടുരചെയ്തു സച്ചരിത്രൻ:— (യുഗ്മകം) ൨൪

"പ്രിയവത്സ! സുഖീഭവിയ്ക്ക! സൂൎയ്യാ-
ന്വയദീപം, വിഭു, രാമഭദ്ര,നാൎയ്യൻ,
സ്വയമീ നഗരം വെടിഞ്ഞതായുരം-
ഭയമാളുന്നു; സയുക്തികം കഥിക്കാം. ൨൫

വഴിപോലെ വനപ്രവാസകാലം
കഴിയുന്നാകിലതിന്നടുത്ത നാളിൽ
ഒഴിയാതെഴുനെള്ളുമെന്ന സത്യം
പഴിയായ്; നേരമതിക്രമിച്ചു പാരം. ൨൬

മനുജർഷഭനിഷ്ടിനാവസാന-
ത്തിനു മുമ്പിങ്ങണയേണമക്കണക്കിൽ;
അനുജനെന്റെ ദൃഢവ്രതത്തിലിന്നും
മനുജാരിക്കനുകമ്പ തോന്നിയില്ലേ! ൨൭

വിരുതേറുമരക്കർകാന്തമായി-
പ്പൊരുതി—പ്പൂർവ്വജ,നെന്തു ഞാനരപ്പൂ!
പുരുഷോത്തമനാം ജയിച്ചതെങ്കിൽ
പുരുമോദമെത്താട്ടമെത്തുമായിരുന്നു! ൨൮

ജനകാത്മജ, സാധുശീല, സാദ്ധ്വീ-
ജനമുക്താമണി മാഴ്കിയെങ്ങിരിപ്പൂ!
അനഘൻ, ഗുണി, ലക്ഷ്മണൻ—കടുംതീ-
ക്കനലിൻചൂടിനമിത്രയില്ല വീഴ്വും! ൨൯

ഒരു പാതകിയാലനത്ഥമിത്ഥം
വരുമെന്നാരിഹ നിർണ്ണയിച്ചു മുന്നം!
വരുവാൻ വിധി വെച്ചതെപ്പൊഴും കൈ-
വരു,മോരാതൊരു ഹേതുവും ഭവിക്കം. ൩൦

ഗുരുശാസനമാദരിച്ചു പാത്ത-
ട്ടൊരുമട്ടിത്രവരയ്ക്കു ഞാൻ ഭരിച്ചു;
അരുതല്ലിനിമേൽ, കുമാര! നീ താൻ
പൊരുളോത്തിഭരമേററു വാങ്ങിയാലും. ൩൧

തണലററ മരം, തരിമ്പു മിന്നൽ-
പ്പിണരില്ലാത്ത ഘനം, വിഗന്ധ സൂനം,
ചുണ മാറിയ മെയ്; രഘൂദ്വഹൻ വ-
ന്നണയാതിപ്പുര,മൊക്കയും സമാനം! ൩൨

അതിനാൽച്ചുടുതിയ്യിലാണ്ടു രാമ-
സ്മൃതിപൂർവ്വം സഹസാ ദഹിക്കുവൻ ഞാൻ;
അതികഷ്ട!മയോദ്ധ്യ മാഴ്കിടേണ്ടും
സ്ഥിതി മൽ സ്വാമി വിധിച്ചുവെച്ചതാവാം! ൩൩

വരരൂപമനുസ്മരിച്ചു, ലങ്കാ-
പുരമുൾപ്പെട്ടുഴലുന്ന ദേവിയാളെ,
വരവിക്രമ! വീണ്ടെടുത്തു, രക്ഷോ-
വരവംശത്തെ മുടിച്ചുപോരണം നീ. ൩൪

തവ പൂർവ്വജരാമിവർക്കു മൂവ-
ർക്കവസാനക്രിയ നീ നടത്തിടേണം;
ലവലേശമധർമ്മമേശിടാതി-
ബ്ഭുവനം കാക്കണം; മീശ്വരൻ തുണയ്ക്കും!" ൩൫

പുകളാണ്ട മഹാനുഭാവനീ മ-
ട്ടുകളങ്കോക്തികളുച്ചരിച്ചുകേൾക്കെ,
സകലക്ഷമകക്ഷരുന്നിരാരോ-
വക വൈവശ്യമടിക്കടിക്കുടിച്ചു. ൩൬

ജയശാലികളായ്ത്തെളിഞ്ഞ മൂർത്തി-
ത്രയമാം തന്നുടെ മൂന്നു പൂർവ്വജന്മാർ
പ്രിയമററു വെടിഞ്ഞ രാജ്യരക്ഷാ-
ക്രിയ ശത്രുഘ്നനു ഭീമമെന്നു തോന്നി! ൩൭

സരയൂനദിപുക്കതിന്റെ തെക്കേ-
ക്കരയിൽ ദീർഘവിശാലമാമൊരിടം,
വിരവിൽച്ചിതയൊന്നുടൻ ചമച്ചാ-
നരപൊങ്ങും ഭരതൻ, ഗഭീരചിത്തൻ. ൩൮

പരിശുദ്ധ സമാധിയിങ്കലുൾക്കാ-
മ്പെരിയും വേദനയെപ്പിടിച്ചടക്കി,
ഹരിയോ ഹരി! സജ്ജനാഗ്രഗണ്യൻ
തിരികത്തിച്ചു ചിതയ്ക്കു തീക്കൊളുത്തി! ൩൯

മുറയെങ്കിലുമിപ്രവൃത്തി കാണ്മാൻ
കുറയും നെഞ്ചിനുറപ്പു നോക്കിവണ്ണം
പറയുംവിധമാഴിയിങ്കലല്ലും
മറവായ്നിന്നുകളഞ്ഞു കർമ്മസാക്ഷി. ൪൦

സുമനസ്സഖിയോടെൻ സുഹൃത്തു കാട്ടും
ക്രമമെന്തെന്നറിയേണമെന്ന ഭാവാൽ,
ഇമപോലുമനങ്ങിടാതെ കണ്ട-
സ്സമയം, ഹന്ത! മരുത്തടങ്ങി പാരിൽ. ൪൧

കൊടുതാം രുജയാലൊരക്ഷരം ചൊ-
ല്ലിടുവാൻ നാക്കു വളഞ്ഞിടാതെ, കഷ്ടം!
വിടുമശ്രുജലപ്പരപ്പിലിത്തീ
കെടുമോ? എന്നു പകച്ചു പൌരരെല്ലാം. ൪൨

ഇര കിട്ടിയതാസ്വദിച്ചു മന്ദേ-
തര ഭാസ്സാന്നു വളൎന്നു വീതിഹോത്രൻ;
സ്ഥിരഭക്തിയൊടാനമിച്ചു, സീതാ-
വരനെച്ചിന്തനചെയ്തു വാഴ്ത്തി വീരൻ:— ൪൩

"ഗരുഡധ്വജ! രാമഭദ്ര! വേദ-
പ്പൊരുളേ! കന്മഷഹീന! കൈടഭാരേ!
കരുണാലയ! ചിത്സ്വരൂപ! ശൌരേ!
തിരുമെയ് കാണണമെപ്പൊഴും, മുരാരേ! ൪൪

നരജന്മമഘാംബുരാശി; ഗൎഭോ-
ദരവാസം, ചപലാൎഭകസ്വഭാവം,
സ്മരദാസ്യ,മശക്ത മേനി, പിന്നെ-
ജ്ജര;—പോരേ വിഷമം? ഭവാന്ധ ഭോഗം! ൪൫

പരിതോഷഭരക്കടൽക്കകത്തും,
പരിതാപാഗ്നി ലസൽപ്പൊരിക്കിടയ്ക്കും,
തിരിയുന്നതു നിൻപദകിട്ടിനാൽ മു-
പ്പിരിയായ് വിശ്വമടക്കമാർദ്രമൂൎത്തേ! ൪൬

സുരസേവ്യ! ഹരേ! സഗദ്ഗദവീ-
ഭരണം നൽകി,യിനിബ്ഭവൽപ്പദത്തിൽ
തന്മോടണവാനെനിക്കു വിശ്വം-
ഭര! നാരായണ! നീ തുണച്ചിടേണം!" ൪൭

ജനമൊന്നു നടുങ്ങി; മന്നിടം നിൎ-
ജ്ജനമാം മട്ടു പടൎന്നു മൌനം;
വിനയാനതനഗ്നിയിൽപ്പതിപ്പാൻ
വിന കൈവിട്ടു കുതിച്ചു; രാമരാമ!!" ൪൮

“ഭാവിച്ചിടൊല്ല, സുമതേ! കഠിനം; സദാ നീ
സേവിച്ചിടും സഹജനങ്ങെഴുന്നെള്ളിടുന്നു;
ഭുവിൽബ്ഭവാനൊരവതാളുമണഞ്ഞിടുമ്പോ-
ളാവിർഭവിക്കുമയിതെ പ്രഭു, രാമഭദ്രൻ.” ൪൯

ദാരിദ്ര്യ മൂർച്ഛിതകുലത്തിനഭംഗഭാഗ്യം
പൂരിച്ചതാകുമൊരു പൈതൽ പിറന്നപോലെ,
നേരിട്ട ദുർദ്ദശയൊഴിഞ്ഞു, ജനങ്ങളെല്ലാ-
മാരിത്തരം പറവതെന്നു മിഴിച്ചുനോക്കി. ൫൦

വാതാത്മജൻ, കപികുലാഗ്രണി, രാമദാസ-
വ്രാതാവതംസമണി, തീവ്രഭുജപ്രതാപൻ,
ജാതാദരം ധരണിയിങ്കലിറങ്ങി, വേഗം
വീതാഘനാം ഭരതനോടറിയിച്ചു സർവം. ൫൧

കാകുൽസ്ഥനെസ്സുജനമാവഴിയിൽ പ്രഹർഷം
തൂകും വിശിഷ്ട പരിചര്യകൾ ചെയ്കയാലെ,
വൈകുന്നതിന്നൊരിടയായ്; പരിവാരപൂർവ്വ-
മാകുന്ന തന്റെ വരവെന്നുമറിഞ്ഞു ലോകം. ൫൨

ആ മന്നിൽ ദ്രുതമുർവ്വരാസുതയോടും
സൌമിത്രിയോടും, മഹാ-
സാമർത്ഥ്യംകലരും കപീശ്വരരൊടും,
ശ്രീരാമനെത്തീടിനാൻ;
കാമം കൌതുകമേന്തിനാരഖിലരും;
ലോകം ഭരിച്ചാൻ പരൻ
ക്ഷേമത്തിൽ; “ഭരതപ്രതീക്ഷ” ഫലവ-
ത്തായാ, നമായം—ശുഭം!

---o---

# ഗർവ്വിഷ്ഠനായ പാർത്ഥൻ

കാലാൾപ്പടത്തലകളററു തെറിച്ചു,ചോര-
ച്ചാലാഴിയായൊഴുകിവീഴുമടക്കളത്തിൽ
നീലാംബുജാക്ഷനരുളീടിന തേർത്തടത്തിൽ
ചേലാർന്നു വാണു വിജയൻ, വിജയപ്രതാപൻ. ൧

ഊററത്തൊടേററു തലപൊററിയ നൂററുപേരിൽ-
ക്രൂററക്കുമുററുമുശിരുററ പടപ്പയററിൽ,
ഏററം കയർത്തു കുലയേററിയ കാർമ്മുകത്താൽ
മാററംവരുത്തിയ നരൻ നരസിംഹമല്ലോ. ൨

ഭാരിച്ച ഭാരതവനത്തിലുയർന്നെതിർത്ത
വൈരിപ്രചണ്ഡമൃഗമണ്ഡലമിദ്ധരോഷം
ഭൂരിപ്രശാന്ത ശരദാവകപാവകന്നു
കോരിക്കൊടുത്ത പുരുഷൻ പുരുപൌരുഷാഢ്യൻ. ൩.

ആരബ്ധ വൃത്തി പരിപൂർത്തിവരുത്തി, യിക്ഷ്മാ-
ഭാരം വിടുത്തി,കൃതകൃത്യത ഹൃത്തിലെത്തി,
പ്രാരബ്ധകാലമൊഴിവാ,യുറയിൽക്കിടന്നാ-
വീരൻെറ വിശ്രുതശരാസനമാശ്വസിച്ചു. ൪

കീനാശജൻ, സുകൃതി, ഭാരതചക്രവർത്തി-
സ്ഥാനാനുകൂലമണിപീഠമലങ്കരിച്ചു;
നാനാതരത്തിലനുജാതർ സുഖിച്ചു മേന്മേൽ,
വാനാണ്ട കാർമുകിലകന്നു തെളിഞ്ഞപോലെ. ൫

ചിത്തത്തിലപ്പദവി, ദർപ്പണദൃശ്യമാന-
വിത്തംകണക്കു വിലവെച്ചു, മുകുന്ദരൂപം,
ചിത്തപ്രസാദമയമാശ്രയമാക്കി,മന്നോ-
ർക്കുത്തംസമൌലിമണി വാണിതു, ധർമ്മപുത്രൻ, ൬

അന്നന്നു കൂടിവരുമുന്നതി ദീനരക്ഷാ-
സന്നാഘശീലമവിടെക്കൊരിരട്ടിയാക്കി;
ഔന്നത്യമെന്നതറിയാത്തൊരുശുദ്ധനാണാ-
മന്നൻ; നിറഞ്ഞകുടമെങ്ങു തുളുമ്പിടുന്നു? ൭

ഭ്രാതാക്കളാസ്ഥിതിയിലല്ല; നയാനുസാര-
ശ്രീതാവുമുള്ളമവരിൽക്കുറവായ്ത്തുടങ്ങി;
വീതാമയം കരബലം കുലദൈവമെന്നു
വാതാത്മജാദികളുറച്ചു നടിച്ചു പോന്നു. ൮

മററുള്ള പേരിലൊരു മാററധികം മനസ്സിൽ
പററുന്ന ഫൽഗുനനഹംകൃതി പണ്ടുപണ്ടേ;
മുററും തനിക്കു തണലാം മുരളീധരൻെറ-
"പററും പടൎച്ചയു"മവൻ ബത! വിസ്മരിച്ചു!! ൯

"ചണ്ഡാരുമായുധമെടുത്തവരിത്ര വെള്ള-
ത്തണ്ടാരൊളിപ്പുകരം പരത്തിയതോൎമ്മയില്ല;
രണ്ടാമനില്ലൊരുവനെൻകിട; ലോകമേഴും
കൊണ്ടാടുമെൻ കഥകളെ പ്രളയംവരെയ്ക്കും. ൧൦

ആണത്ത,മേററതിലുറ,പ്പതു നീക്കുവാൻ വ-
ക്കാണത്തിനെത്തുമെവനും കൊടുകാളരാത്രി;
ക്ഷീണക്കു പിൻതുണ; സദാ ത്രിജഗൽപ്പടത്തിൽ
കാണപ്പെടും കനകരേഖയിലെൻെറ നാമം. ൧൧

ഭൂവഞ്ചുമൂൎജ്ജിതജയം സകലം നമുക്കു
കൈവന്നിടും ഭുജപരാക്രമമൊന്നുമൂലം;
ആവശ്യമില്ലതിലൊരന്യസഹായമേതും;
"ദൈവം പ്രമാണ,മിതി കാപുരുഷാ വദന്തി." ൧൨

തത്തുല്യവിക്രമികളായ്ത്തലപൊക്കുവോരാ-
ണത്തുംഗവൈരികളിളാപതികൾക്കു പാരിൽ;
ചത്തും, ചതഞ്ഞുമവർ താഴുകിലാത്മസൌഖ്യ-
മെത്തുന്നു; ഞാൻ വിജിതഭാരതസാൎവ്വഭൌമൻ. ൧൩

ഒററക്കുഡുംബു,മൊരു ചോര,മൊരേ കുളത്തിൽ
പൊററമ്മതൊട്ടു പെരുമാററ,മൊരേ പഠിത്തം;
മററന്യമട്ടിലുമടുത്തവർ തെററു കാട്ടി-
ത്തെററാനു കാലപുരി പൂകിയതെൻ പ്രതാപം! ൮൪

ധീചാതുരീനിപുണരായ് ധൃതശിഷ്യരാമെ-
ന്നാചാര്യരും കുസൃതിയാൽ തല കാഴ്ചവെച്ചു;
ഹാ, ചാമ്പലാണരികളുൾക്കിലെന്റെ കാട്ടം
വാചാമഗോചരമശേഷ പഠിച്ചുണ്ണന്നീതൊാൻ. ൮൫

സ്വന്തം പിതാവുമിവനോടെതിരിട്ടൊടുക്കം
കുന്തംവിഴുങ്ങിയതുകേട്ടവരോർത്തുവെച്ചും;
എന്തിച്ചരിത്ര?മതിലപ്പുറമന്തകാരി-
യെൻ തല്ലുകൊണ്ടു പുകൾമുദ്രകളെത്ര നൽകി! ൮൬

ദാമോദരപ്പട നകത്തു, കനത്ത ചിത്ത-
വ്യാമോഹമാണ്ട മുസലായുധനെക്കുഴക്കി;
കാമോചിതപ്രഥിതരീതിയി,ലേകനാ,യാ-
ക്ഷാമോദരീമണിയെ വേട്ടവനീ വരേണ്യൻ! ൮൭

ദേവാസുരപ്പടനിലം, സുരകേളിരംഗം,
പൂവാടി,തൊട്ടിലഥ,വിൺനദി, കൊയ്ത്തുപാടം;
ശ്രീവായ്ക്കുമെൻചരിത,മീവക ഭിക്കിച്ചാററി-
പ്പോവാതെ പാടിവരുമെന്നതു തീർച്ചതന്നെ. ൮൮

ഏതിന്നുമെൻ കരബലം മതി” — ഏവമോത്തു-
മോതി,പ്രവൃത്തികളിലായതുദാഹരിച്ചും,
വാർതിങ്കളെഗ്രഹണമെന്ന കണ,ക്കൊററററ-
ക്കാർ തിങ്ങി വിങ്ങി വിജയാഭ്രമശുഭ്രമാക്കി. ൮൯

പേരോലുമപ്രണയിനികളൊടായവേപ്പം
വേരോടറുത്ത വിട്ടു,വിശ്വജനാർത്തിഹാരി,
“ഈരോഗമെൻ സഖന വായ്ക്കിലനർത്ഥമുണ്ടാ-
മോരോതരത്തി,”ലിതി ചേതസി തീർച്ചയാക്കി. ൯൦

ആയാസകൃത്യമൊരുപാ,ടതിലേറെ മെയ്യിൻ-
വ്യായാമ,മീവിധമനേകദിനം കഴിഞ്ഞു;
ന്യായാനുസാരമുടനാബ്ദ്ഭുവി സഞ്ചരിപ്പാൻ
മായാമനുഷ്യനൊരുനാളവനെ ക്ഷണിച്ചു. ൨൧

വില്ലമ്പുമില്ല, ഒടരില്ല, കരേറുവാൻ പൊൻ-
പല്ലക്കുമില്ല, പരിചാരകരാരുമില്ല;
അല്ലൽപ്പെടാത്ത വഴി കാൽനട,ക്കൂടെയുണ്ടാ-
മല്ലപ്രമാഥി;കളുകത്തൊടിറങ്ങി പാർത്ഥൻ. ൨൨

യോജിച്ചുചെയ്ത മുറ,ന്തുറവവരോടു മുന്നം
രാജിക്കപോയ കഥ, ഘോരവനാധിവാസം,
ആജിപ്പെരുപ്പ,മരിനാശ,മിവണ്ണമുൾപ്പൂ-
രാജിച്ചുരച്ചുമവർ യാത്രയുടൻ തുടർന്നു. ൨൩

പോകുന്ന പാത വികചപ്രസവസ്ഥിതശ്രീ-
തൂകുന്നു; പക്ഷിനിര പല്ലവി പാടിടുന്നു;
പൂകുന്ന മന്ദപവനസ്പന്ദകൈതവത്താ-
ലാകുന്ന ഭവ്യമരുളുന്നതു ഗോത്രഗത്തം. ൨൪

മെച്ചം മിനുത്തണി നിരന്നു വളന്ന പുത്തൻ-
പച്ചക്കൃഷിക്കുകിലണിഞ്ഞ വയൽപ്രദേശം,
അച്ചന്തമൊന്നു പെരുകുംപടി രണ്ടുഭാഗ-
മുച്ചങ്ങളായ മണിമേടകളും വിളങ്ങി. ൨൫

ഒന്നായുലഞ്ഞു, തല താഴ്മയൊടും കുനിച്ചു
നന്നായ്പ്പഴുത്ത ഫലരാജിയിടയ്ക്കുതിർത്തും,
എന്നാളുമുത്തമജനം പരിപൂജനീയ-
മെന്നായ്ത്തരുക്കളവരെപ്പഥി സൽക്കരിച്ചു. ൨൬

നേരററിടും പ്രകൃതിയാം ജനയിത്രി തന്റെ
നീരന്ധ്രനീലഘനകുന്തളമെന്നപോലെ,
പാരം പടന്നിരുളെഴും ഗഹനങ്ങളും ക-
ണ്ടാരമ്യശീലരൊരു ശൈലതടത്തിലെത്തി. ൨൭

മല്ലാരി മന്ദമരുൾചെയ്തു:—"നടന്നു പാദം
വല്ലാതുലഞ്ഞു, തനുവല്ലി വിയർത്തു വാടി;
തെല്ലാശ്വസിച്ചിടുക നാം; മുകളിൽപ്പതുക്കെ-
ച്ചെല്ലാം,മതേ വഴി നമുക്കു തിരിച്ചുപോകാം. ൨൮

അല്ലിൽപ്പെടാതെ, ഹരചിൽപ്പദപത്മസേവാ-
വല്ലിക്കെഴും മുരടു കണ്ട മഹർഷിമാരെ
നല്ലിഷ്ടചകചഫലമേകി വളർത്തിടുന്ന
ചൊല്ലി,ക്ഷമാധരകുലേന്ദ്രനു ജന്മസിദ്ധം. ൨൯

ചത്താലുമോർമ്മയിലിരിക്കുമനേക മട്ടി-
ലൊത്താശ പണ്ടു പലതും മമ ചെയ്തതാലെ,
ഉൾത്താരിലെൻ പ്രിയസുഹൃജ്ജനവാശശ്രൂഷാ-
മുത്തായ് പ്രസിദ്ധനൊരു ഗൃദ്ധ്രമിഹാവസിപ്പൂ. ൩൦

എന്നിഷ്ടബന്ധുവിനെ വന്നൊരുനോക്കു കാണ്മാൻ
വന്നില്ല ഭാഗ്യമിവനീ നിമിഷംവരെയ്ക്കും;
ഇന്നിപ്രകാരമവിചാരിതമായ് ലഭിച്ചോ-
രുന്നിദ്രഭാഗ്യദശ പാർത്തു കൃതാർത്ഥനായ് ഞാൻ! ൩൧

ലോകം പിറന്നു, ബഹുകാലമിരുന്നു,പിന്നീ-
ടാകണ്ടമാഴിയിലതാണ്ടു നശിക്കുവോളം
ലോകവ്യവസ്ഥിതികൾ പാർത്തറിയുന്ന പുണ്യ-
ശ്ലോകൻ ശുഭാവഹചരിത്ര,നശേഷമാന്യൻ." ൩൨

മല്ലായതാക്ഷനരുളും മധുരാക്ഷരങ്ങൾ-
ക്കുല്ലാസമാർന്നു തരസാ ശരിവെച്ചു പാർത്ഥൻ;
പുല്ലാണ്ട താഴ്‌വരയതിലൊട്ടവർ വിശ്രമിച്ചു
വല്ലായ്മ തീർത്തു ഗിരിതൻ ശിഖരത്തിലെത്തി. ൧൩

രോമം കൊഴിഞ്ഞു,കവിളൊട്ടി,വളന്ന മെയ് നി-
സ്സീമം മെലിഞ്ഞു, മിഴി പീള നിറഞ്ഞു മങ്ങി;
ശ്രീമൽപ്രശാന്തമതിയായ് പതഗാനപദത്തിൽ-
സോമൻ തനിച്ചവിടെ വാഴുകയായിരുന്നു. ൩൪

നീണ്ടാളുകന്ന ദയിതയ്ക്കു വിചാരിതം തൻ-
പ്രാണാധിപന്റെ മുഗ്ദ്ധമെയ് തെളിവാർന്ന പോലെ,
ചേണാർന്ന ചിൽപുരുഷനെക്കഴുകന്ന മുമ്പിൽ-
ക്കാണായ്; പിറന്ന ഫലമാർന്നിതു ധന്യധന്യൻ! ൩൫

"ശ്രീപത്മനാഭ! ഭഗവൻ! നിഗമാർത്ഥവേദ്യ!
പ്രാപഞ്ചികഭ്രമവിമോചന! ദീനബന്ധോ!
ഹാ, പങ്കമററു മമ ജന്മ;മിവണ്ണമെന്നും
താപം കെടുത്തു, കനിവാർന്നുക, തമ്പുരാനേ! ൩൬

തൃക്കാലടിത്തളിരിണപ്പൊടി മൂർദ്ധ്നി വാരി-
ച്ചേർക്കാനു,മാദരവൊടഞ്ജലി കൂപ്പുവാനും,
ഇക്കാലമിത്രവരെയും തിരുവുള്ളമെന്നി-
ലൊക്കാഞ്ഞതഹോ മമ ദുർഭഗതന്നെയല്ലേ? ൩൭

സൽക്കാരമെന്തടിയനർഹതയൊത്തിയുള്ളപോലെ,
ചിൽക്കാതലേ! തിരുവടിക്കു നടത്തിടേണ്ടു?
നിൽക്കാതലഞ്ഞിര തിരഞ്ഞു, ബലം കുറഞ്ഞു,
മൽക്കാലമേവമഴലായ് കഴിയേണമെന്നോ?" ൩൮

ഈമട്ടനർഘമധുരാക്ഷരരത്നമാല്യ-
സ്തോമം കനത്ത കുതുകത്തൊടു കാഴ്ചവെച്ചും;
കാമം നമിക്കുമവനെത്തരസാ തലോടി-
പ്രേമസ്വരൂപി ഹരി, കോമളമിത്ഥമുരച്ചു:— ൩൯

"സ്ഫാരപ്രസന്നസുകൃതാലയ! സജ്ജനൗഘ-
ക്ഷീരക്കടൽക്കണിമതേ! കുശലീഭവ ത്വം
നീരന്ധ്രമുണ്ടുമയി താവക ചാരുമൈത്രീ-
സാരാന്ധിരസ്മൃതി, പരസ്പരമേവമല്ലോ. ൪൦

വീതാഘവൃത്തി,പരചിൽപ്രണയസന്മതി,സർവ-
ഭൂതാനുകമ്പ, നിഖിലാന്തരതാപനാശം;
ഏതാദൃശോത്തമഗുണാവലി പൂണ്ടൊരാളി-
ലേതാമയം പെടു?മവൻ സുഖിതന്നെ നിത്യം. ൪൧

ജന്മത്തിനൊത്തവിധമാം വിധി നിശ്ചയിച്ച-
കർമ്മങ്ങൾ നീക്കുവതിനാർക്കുമെളുപ്പമാമോ?
ഇമ്മട്ടു താൻ മമ ചരിത്രവു;മെത്രതന്നെ
ശർമ്മംകൊതിക്കിലു,മതോ ബഹുതരാസാദ്ധ്യം! ൪൨

അന്നന്നു മൽപ്രിയസുഹൃത്തിനെ വന്നു കാണ്മാ-
നെന്നന്തരംഗമതിയായുഴറാറുമില്ല;
വന്നാക്കഴുക്കുകൾ നിമിത്ത,മതിന്നു,നാളെ-
യെന്നാങ്ങു പോന്നു; പരിഭവിക്കരുതെന്നിലേതും." ൪൩

ആ നന്ദജന്റെ തിരുവായ്മൊഴി കേട്ടു, നന്നൂ-
ണ്ണാനന്ദബാഷ്പമതിവാർത്തു,മനം കുളുർത്തു;
പീനപ്രതാപനിധി ഗൃദ്ധ്രവരൻ തിരിഞ്ഞ-
ന്നൂനം ധനഞ്ജയനെ നോക്കിയുരച്ചു മന്ദം:— ൪൪

"എൻതമ്പുരാനൊരിണയാം,മരികത്തിലാരീ-
സ്വന്തം സുഹൃന്നില ലഭിച്ച മഹാനുഭാവൻ?
അന്തർഗ്ഗതത്തിലടിയനറിവീല, ചിത്രോ-
ദന്തം കുറച്ചടിയനോടരുൾചെയ്തിടാമോ?" ൪൫

"ഹാ,വിസ്മയം, ഖഗപതേ! ഭവദീയ വാക്യ-
മീവിശ്വവീരനെ ഭവാനറിവില്ലയെന്നോ?
ഭൂ വിൺതലങ്ങളിലടച്ചുമിവന്റെ കീർത്തി-
ശ്രീ വിങ്ങി; വിക്രമമഹാർണ്ണവമീ മഹാത്മൻ. ൪൬

വില്ലാളികൾക്കു നടുനായകമത്രമാത്ര-
മല്ലാ,വിരോധിജനശൈലനിശാതവജ്രം;
എല്ലായ്പൊഴും മമ സഹായി,പരാക്രമത്തിൽ
പുല്ലാണിവന്നു പരമേശ്വരബാഹുവീര്യം! ൪൭

'നാമം ധനഞ്ജയ,'' 'നരനാകിലീദൃശ്രിതാശൻ,''
''കേമൻ കിരീടിയിവ,'' 'എന്തതുകൊണ്ടു വീര്യം?'
''സാമർത്ഥ്യരാശി,സുജനാശ്രയനാണിവൻ;'' 'ഹേ!
ഭൂമണ്ഡലത്തിലുള്ള കേൾവി കപീശനല്ലേ?'' ൪൮

വമ്പൻ, വിശാലഹൃദയൻ, വിബുധർക്കു പണ്ടേ
മുമ്പൻ. മഹാരഥനിവൻ, ബത, ജിഷ്ണുവത്രേ;"
"ഉമ്പർക്കധീശനിവനോ? തിരുവുള്ളമെന്നിൽ-
കമ്പം കടത്തരുതു, ഞാനനഭിജ്ഞനല്ലോ." ൪൯

"ശ്രീമിന്നുമിപ്പുരുഷകേസരികൃഷ്ണനാം," "ഞാൻ-
സ്വാമിക്കതോന്നലിധയെന്നു ജഗൽപ്രസിദ്ധം,"
"ഭൂമിക്കു ഭൂഷണമിവൻ," "ശരിതന്നെ, മന്നോ-
ർക്കാമിപ്രശസ്തി" "നൃപനാണിവ," "നേതു വംശ്യൻ?" ൫൦

"എന്നാ, ലിവൻ കുരുകുലോത്തമ, നൂഴിപാലൻ,"
"ഇന്നാട്ടു വാഴ്‌വതു സുയോധനനെന്നു കേൾപ്പൂ;"
"നന്നായരാതികളെയീ വിജയൻ ജയിച്ചാൻ,"
"എന്നായിരുന്നു ജയ, മെന്നു നടന്നു ജന്യം?" ൫൧

കൊള്ളാ, മിതെന്തു കഥ! വൻ പടവാർത്ത കാതിൽ-
ക്കൊള്ളാതെയില്ല, ദൃഢമീയുലകത്തിലാരും;
ഉള്ളാന്നു നൂറവരെ വെന്നഥ ഭാരതോർവ്വി-
ക്കുള്ളാധി തീർത്തു വിലസുന്നിതു പാണ്ഡവന്മാർ. ൫൨

പെയ്യും നിണപ്പൊലിമ, ശീഷ്മകനു നൃത്തം-
ചെയ്യും ശരീരചയ, മൂർജ്ജിതഭേരിനാദം;
ഇയ്യുള്ള മട്ടടർനിലത്തു നടന്നതിന്നു
കയ്യും കണക്കുമെവനും പറയാവതല്ലേ." ൫൩

"ഘോരാരയോധനമിപ്പടിക്കിതിനിട-
യുണ്ടായതെന്നാ, ലൊലി-
ച്ചാരാലിങ്ങണയും ദൃഢം നിണനദം,
മേന്മേൽപ്പിണക്കൂട്ടവും;
നേരായന്തിവരെയ്ക്കുമനേകദിനമായ്-
പ്പൈദാഹസംക്ലിഷ്ടനാ-
യീരാജ്യത്തലയുന്നു ഞാൻ, മുരരിപോ!
കൊറ്റൊന്നു കിട്ടീല മേ." ൫൪

ശ്രീരാമൻ ദശകന്ധരാദികളുമായ്-
ത്രേതായുഗത്തിൽ പ്പുരം
പോരാടീട്ടിനകാലമെത്ര സുഖമാം-
വണ്ണം കഴിഞ്ഞെന്നിവൻ!
മാറാതാർത്തിപെടുന്ന പക്ഷിയുടെ പൈ-
പോലും കെടുക്കാതിരു-
ന്നോരായുദ്ധവിശേഷമോ, വിജയമോ,
വാർത്തുണ്ട, ലക്ഷ്മീപതേ!" ൧൭

പാരം പൃച്ഛിച്ചുകൊണ്ടാക്കഴക,നിതി കഥി-
ക്കുന്നതുത്തുംഗലജ്ജാ-
ഭാരം കയ്ക്കൊണ്ടു കേട്ടു,കലിശധരസുത-
ന്നുള്ള ദർപ്പം ശമിച്ചു;
വീരൻതാണാനമിച്ചാൻ ഖഗകുലവരനെ-
ച്ചാരുമായാവിഹാരാ-
ഗാരൻ ശ്രീകൃഷ്ണനോട്ടും ഗിരിശിഖരതലം
വിട്ടിറങ്ങിത്തിരിച്ചു. ൧൮

——(ഠ)——

# മണ്ഡോദരി

## പൂർവ്വഖണ്ഡം.

---

(കേക)

വക്കൊന്നക്കൊട്ടും തീയിലക്കാലം ജഗത്തിനെ
മുക്കാലും തപിപ്പിച്ച മുഷ്കാളും മഹാരഥൻ
മുക്കണ്ണാചലംപോലുമക്കയ്യിൽക്കളിക്കുവാൻ
തക്ക കന്ദുകമെന്ന ധിക്കൃതി കാണിച്ചവൻ
കൈത്തലം തരിക്കയാൽത്താപസന്മാർക്കുംസഹി-
ക്കാത്തവേദനചേർത്ത ദൈത്യസത്തമൻ,വീരൻ,
കീർത്തിമാൻ,കലിമലചേഷ്ടകൾക്കവതാര-
മൂർത്തിയെന്നഭിധാനം ചാർത്തിയ ദശാനനൻ,

താരുണ്യം തികഞ്ഞുള്ള പൂരുഷപ്രവരനായ്-
ത്തീരവേ, യെന്നെയാളിയിത്തരം നിരൂപിച്ചാൻ:—
"വെണ്ണിലാവൊളിപ്പൂരപ്പൂമ്പുകഴ്പ്രകാശവും,
വിണ്ണിനെ വിറപ്പിച്ച വിക്രമപ്രഭാവവും,
മാനവും, മഹത്ത്വവും, മേദിനീപതിത്വവും,
ദാനവാധീശത്വവും, സത്കലാപാണ്ഡിത്യവും,
ഇത്തരമസാധാരണങ്ങളാമെൻമഹിമതൻ രാശി-
ക്കൊത്തവനിവനല്ലാതില്ല മറ്റൊരുവനും;
രൂക്ഷരാം രിപുക്കൾക്ക് രാവണനെന്നുള്ള മൂ-
ന്നക്ഷരം മാത്രം പോരും ദുർമ്മദമകറ്റുവാൻ;
ദൃപ്തന്മാരായുള്ള ദേവകളശേഷമി-
ങ്ങടപ്പിച്ചു കഴിഞ്ഞില്ലേ ദേവലോകാധിപത്യം;
ശക്രനോടതിക്രമമെന്തെന്നോ? മുകുന്ദന്റെ-
ചക്രമുണ്ടവന്നൊരു പിൻതുണ, യെന്ന വാക്യം
കേവലം വ്യാമോഹമാം; മാലിനം മിഴികളു-
മാവതോളവുമശ്രുമാരിയിൽ കുളിക്കവേ,
കണ്ടു, കണ്ടില, യെന്നു കണ്ണടച്ചുറക്കമാം
കൊണ്ടൽനേർവർണ്ണൻ; കൊള്ളുമിത്തരം ചങ്ങാതിത്വം!
തന്നെക്കാൾ മികച്ചുള്ള മാന്യരോടായോധനം
നന്നല്ലെന്നവനോർത്തതിനെയാണിപ്പൊഴും;
കാമദായകിയായ കാമധേനുവും, ശുഭ-
ശ്രീമയം മന്ദാരവും, നന്ദനമലർക്കാവും,
മാമകാധീനങ്ങളാം കോമളവസ്തുക്കളൊക്കെ
സീമയില്ലെല്ലാമെന്നു സർവ്വസമ്മതമല്ലോ;
വിത്തേശാനുജനെന്ന നാമത്തെയൂനംകൊണ്ടു
വിത്തേശാഗ്രജനെന്നായ്ത്തിരുത്തിച്ചമച്ചു ഞാൻ!
മംഗളാത്മകം, മമ ജീവിതചരിത്രത്തി-
ലിങ്ങനെ കഴിഞ്ഞിതു ധന്യമാമിമഖണ്ഡം;
നട്ടുച്ചക്കെരിഞ്ഞീടുമർക്കനെക്കണക്കെയും,
വൃഷ്ടിയിൽ വർദ്ധിച്ചീടും വൻനദികണക്കെയും,
പാവനപ്രശോഭനമായിട്ടും പരിപൂർണ്ണ-
യൌവനം നിമിത്തമായ് പകന്ന കളേബരം;
ഇമ്പമറ്റരികളെപ്പമ്പരം പറപ്പിച്ചു-
വമ്പനിന്നിതാ മലരമ്പനെപ്പേടിക്കുന്നു;

ഐഹികക്ഷേമങ്ങൾക്കു നേർവഴി കാട്ടീടുന്ന
ഗാർഹസ്ഥ്യം നമുക്കിനി യോഗ്യമാണെല്ലാംകൊണ്ടും;
വീര്യശാലികളായോരൊക്കെയും കാലോചിത-
കാര്യമാചരിക്കുന്നു,മാര്യധർമ്മജ്ഞരേവം;
ദൈത്യവംശാധീശന്റെ മൈത്രയും, മഹിമയും,
കീർത്തിയും, മഹാഭാഗ്യപൂർത്തിയും, പ്രഭുത്വവും,
വീതിച്ചു വാങ്ങീടുവാൻ തക്കതാം “മധിരയാഗ”-
മേതൊരു വനിതയ്ക്കാണീശ്വരൻ വിധിച്ചതും!
ചൊല്ലെഴും കുലം, വിദ്യാ, വിത്തമെന്നിവയെക്കാൾ
വല്ലഭനിച്ഛിക്കുന്ന സൌഭഗം ഗൃഹിണിയിൽ;
മൽപ്രിയാപദത്തിങ്കലസ്സുരസ്ത്രീകൾക്കുമു-
ണ്ടെപ്പൊഴുമകക്കാമ്പിലപ്രമേയമാം പ്രേമം;
വൈരിപക്ഷത്തിൽനിന്നു നാരിയെ വരിച്ചെന്നാൽ
ഭൂരി ദുർഘടമുണ്ടാം ഭാവിയിൽ ബഹുവിധം;
എന്നുമ,ല്ലമരികൾക്കുള്ളതാം ദുരാചാര-
മെന്നുമെൻ കുലത്തിന്റെ കേളിയെക്കളഞ്ഞീടും.
ഇന്ദിരയ്ക്കൊരു ഭർതൃമന്ദിരമുണ്ടെന്നല്ലാ-
തന്യപത്തനങ്ങളിൽ ചെന്നവളിരിക്കുന്നു;
സാരസോത്ഭവനെക്കാൾ ഭാരതിക്കതിപ്രിയം
സൂരികളോടെ,ന്നേഴുപാരിലും പ്രസിദ്ധമാം.
ഹിമവൽക്കുമാരിക്കു മാത്രമിക്കുചേഷ്ടിത-
ഭ്രമമി,ല്ലവളല്ലോ തരുണീശിരോമണി.
വായ്ക്കുമുത്തമലാവണ്യത്തിനാലവളുടെ-
നേക്കു നില്ക്കുവാനിവരാരുമേ പോരാ,ന്യൂനം.
കണ്ണിന്നുത്സവമാമപ്പെണ്മണിയാളെ നെററി-
ക്കണ്ണന്നു കൊടുത്ത കൈ—കഷ്ടമേ, കഷ്ടം കഷ്ടം!
അന്നരാജനാണരവിന്ദിനീലീലോചിതൻ;
മന്നനാണമൂല്യമാം രത്നത്തിന്നവകാശം;
നാട്ടിലെങ്ങുമേ കാണാക്കോലവുമേന്തി, പ്രേതം
കാട്ടിലാപ്പെടുന്ന പാമ്പാട്ടിയെസ്സേവിക്കുവാൻ,
ഉണ്ടാവാമതിബന്ധം; പിച്ചകവല്ലിക്കൊരു-
കണ്ടകദ്രുമം പററിച്ചേരുവാനെളുതാമോ?

ഒന്നുരണ്ടല്ല, നാനാ സംഗതികളാലുമ-
ക്കണ്ണൽനേർമിഴി നമ്മോടൊക്കവാനുചിതയാം;
ബാഹുവിക്രമംകൊണ്ടീ മോഹവും സാധിപ്പതു
സാഹസം; കനൽക്കണ്ണനല്ലയോ മൃത്യുഞ്ജയൻ!
ചെന്നു, കാലിണ കുപ്പിക്കാമിതമറിയിച്ചാൽ
ഇന്ദുശേഖരനിങ്ങു തന്നിടും മനോരഥം;
സേവകന്മാർക്കായ് തന്റെ ജീവനെപ്പോലുമേകാൻ
കേവലം മടി മഹാദേവനില്ലല്ലോ, പണ്ടേ.
ഇക്ഷണം പുറപ്പെട്ടു പോകുവൻ, തപംചെയ്തു
ദക്ഷസൂദനപ്രസാദത്തോടും മടങ്ങുവൻ;"
പിന്നദ്ദുർമ്മദത്തിന്നു കേന്ദ്രമായ് കൃത്യാകൃത്യ-
ജ്ഞാനലേശവുമില്ലാതീദൃശം വിചാരിച്ചും,
വെള്ളിമാമല നോക്കിപ്പോയിതു, മഹാദുഷ്ട-
പ്പുള്ളിമാനരക്കർകോ,ന്നൊക്കെയും ദശകണ്ഠൻ.
ശങ്കരാചലപാർശ്വം പ്രാപിച്ചു, സമാധിയിൽ
തൻകരളുറപ്പിച്ചു, വൻതപസ്സാരംഭിച്ചാൻ;
നിന്ദിതാഭീഷ്ടങ്ങളാം വൈരികൾ കടന്നീടു-
മിന്ദ്രിയദ്വാരങ്ങളെബ്ഭദ്രമായ് ബന്ധിച്ചുമേ,
പ്രണവസ്വരൂപനായ്, പരമേശ്വരനായ്, നിർ-
ഗ്ഗുണനായ്, ഗുണവാനായ്, കരുണാസമുദ്രമായ്,
മൂർത്തിഭേദേന മൂന്നു മൂർത്തികളായൊരാദി-
മൂർത്തിയായ്, മുനിമാരുമോരാത്തൊരവ്യക്തനായ്,
പാതകക്ഷമാധരവജ്രമാം മഹേശന്റെ-
പൂതവിഗ്രഹം തന്റെ ചേതസ്സിൽക്കുടിവെച്ചും,
പാദത്തിൻപെരുവിരലഗ്നിഹോതിയിലൂന്നി-
പ്പാദപത്തടിപോലെ തന്നെത്താൻ മറന്നുമേ,
ദാരുണ സമാധിയോട്ടേറെനാളനുഷ്ഠിക്കെ-
ക്കാരണാത്മകനാവിർഭവിച്ചു, ചോദിച്ചിതു:—
"മങ്ങലില്ലാതെ നമ്മോടിംഗിതം പറകെടോ,
മംഗളം ഭവതു തേ; തുംഗവിക്രമനിധേ!
മുന്ന,മംബുജാസനനിഷ്ഠിച്ച വരങ്ങളെ-
ത്തന്നിതു, ഭവാനിപ്പോൾ വേണ്ടതായെന്തൊന്നുള്ളു?"

തൃക്കഴൽത്തളിരിണ വന്ദിച്ചു, വിനീതനാ-
യുരുക്കളും തെളിഞ്ഞവനഗ്രനോടുണർത്തിനാൻ:—
"നിന്തിരുവുള്ളത്തിലിസ്സേവകൻ യാചിപ്പതു
പന്തിയല്ലെന്നുവെയ്ക്കാതെകണം ദയാനിധേ!
എൻപുരാന്റെ ഭാഗ്യലക്ഷ്മിയാം ദാക്ഷായണി-
ത്തമ്പുരാട്ടിയെക്കനിഞ്ഞേകേണമടിയനായ്"
ചിത്തത്തിൽക്കുറച്ചൊന്നു ചിന്തിച്ചു, ദശാസ്യന്നു
ഭക്തവത്സലൻ നിജ ദേവിയെ നൽകീടിനാൻ;
സത്വരം കുതികൊണ്ടു ഗൌരിയോടൊപ്പം, മദ-
മത്തനായ്, കൃതാർത്ഥനായ്, കശ്മലൻ; ചിത്രം, ചിത്രം!!

——o——



## മണ്ഡോദരി

### ഉത്തരഖണ്ഡം.

(കളകാഞ്ചി)

അപരിമിതരുചികലരുമചലസുത കയ്ക്കലായ്
ആനന്ദമേന്തിനാനാശരാധീശ്വരൻ;
ദുരിതമയചരിത,നവനാകാശമാർഗ്ഗമായ്-
ദ്ദുർവ്വാരഗർവ്വം കലർന്നു തിരിച്ചുതെ;
ഖരകിരണനികടഭുവി പറവകളടുക്കുമോ?
കത്തുന്ന തീക്കട്ട കയ്യാലെടുപ്പതോ?
കൊടിയ മദമുടയ മതി കാട്ടുന്ന പാതയിൽ
കർക്കശന്മാർക്കു സഞ്ചാരം, നിസർഗ്ഗജം;
സമവിഷമദശകളറിവതിനു ലവലേശവും
സാധിക്കുമോ, നോക്കഹങ്കാരബുദ്ധിയാൽ?
ദശവദനവശഗ നില ചിന്തിച്ചു ചിന്തിച്ചു,
ദുഃഖാർത്തയായ്ത്തീർന്നു ദുർഗ്ഗയാളെത്രയും:—
"കുമതിജനകുസൃതികളിലനിശമനുകമ്പ,യെൻ-
കാന്തനുണ്ടാകുന്നു, കാലദോഷത്തിനാൽ;

തിരുചരണ സരസിരുഹമാശ്രയിപ്പോർക്കു നി-
സ്തുല്യസന്താനമെന്നുള്ളൊരു സംജ്ഞയിൽ,
ഖലവിപിന ദവദഹനനെന്നുള്ള പേരിനു
കേളിയില്ലെന്നോ ഭവിച്ചു? പശുപതേ!
സുരമുനികളിരവു പകലിവനുടെ ദുരന്ത ദു-
സ്സാമർത്ഥ്യമേററം പറഞ്ഞിട്ടും, മുന്നമേ;
സ്മരദമന! ഭവദമലപാർഷദന്മാരുമി-
സ്സാഹസാചാരം പൊറുക്കുമോ, മല്പതേ!
പുരുരുചിര നറുമലർ കപിക്കെന്നപോലെയും,
പനിത്തടിയന്നു പൊന്മാലപോലെയും,
ദലിതനയ,മിവളെയൊരു പൈക്കുട്ടിയെപ്പോലെ,
ദാനവാദ്ധ്യക്ഷന്നു ദാനംകൊടുക്കുവാൻ,
കരുതിനൊരു കരളുള്ള ഫലത്തിലായ് ത്തീർത്ത തു-
ച്ചൈകകളീരണ്ടിൽ പിഴച്ചതേ,തിശ്വര!
വിരഹരുജയിലുഴറുമെയുമരനിമിഷമേൽക്കാതെ
വാമാങ്കവല്ലിയായ് വാഴുന്ന സാദ്ധ്വിയെ,
കാമമതിക്രൂരനപരന്നായ് സമർപ്പിച്ച-
കർമ്മം, സദാചാരധർമ്മവിദ്ധ്വംസനം!
അവനവന മമതയെഴുമമലശുഭവസ്തുക്ക-
ളാരുമപേക്ഷിച്ചിട്ട,മാരപേക്ഷിക്കിലും?
കദനഹര! തിരുവടിയെ വിട്ടുവതിലുമുത്തമം
കാളകൂടം കുടിച്ചീടുന്നതല്ലയോ?"
തുഹിനഗിരിതനയയുടെ മനസി ജലരാശിയിൽ-
ത്തല്ലുന്ന കല്ലോലമാലകൾ പോലവേ,
കടുഗഹന കദനനിനവോരോന്നുയർന്നു, തൻ-
കാന്തം തളർന്നിളംതാരെന്ന മട്ടിലായ്;
ഉലകഖിലമിളിപൊടിയുമിടിയൊടു സമാനമ-
ത്യുച്ചം ജയാരാവഘോഷം മുഴക്കിയും,
വിബുധരുടെ കുലമരുതി വരുമാറു ഗണിച്ചു,മാ-
വാനിൽക്കലങ്ങാതെ കോട്ടകൾ കെട്ടിയും,
അമിതബലമിയലുമരിവൃന്ദങ്ങളെപ്പിടി-
ച്ചമ്മാനമാട്ടുന്ന ചിത്രം കുറിച്ചുമേ,

സുതനു ഗിരിസുതയൊടിട ചേരുവാൻ വേളിക്ക
സന്മുഹൂർത്തം മനക്കാമ്പിൽത്തിരഞ്ഞുമേ,
കളലളിതകനകമണിമേടയും നിർമ്മിച്ചു
കാമാനുകൂലം സുഖിപ്പാനുറച്ചുമേ,
എതിരുലകിലൊരുവനിവനില്ലെന്ന നാട്യത്തി-
ലെത്രയും വേഗേന പോയാൻ ദശാനനൻ.
വളരുമഴലൊഴിയുവതിനവിരളസമാധിയാൽ
വൈകുണ്ഠദേവനെദ്ധ്യാനിച്ചു ശങ്കരി:—
"നമിതസുരമുനിനികര! മൂലോകദാരുവിൻ-
നാരായവേരായ നാരായണ! പ്രഭോ!
നവനളിനദളനയന! നിഖിലജഗതീപതേ!
നാന്മറക്കാതലേ! നിത്യം നമാമ്യഹം;
പലകുറിയുമമരരുടെ മുറവിളികൾ കേട്ടു,തൽ-
പ്പാരവശ്യം കളഞ്ഞീടുവാൻ വേണ്ടിയും,
ധരണിയുടെ ഭരമറുതി ചെയ്തും, ഗതാഘമാം-
ധർമ്മസംസ്ഥാപനം ചെയ്യുവാൻ വേണ്ടിയും,
കരുണയൊടു മഹിത ദശരൂപങ്ങൾ കൈക്കൊണ്ട-
കൈവല്യമൂർത്തേ! കടാക്ഷിക്ക, സാമ്പ്രതം;
മദനരിപു, കമലഭവ, ശതമഖമുഖാമര-
ന്മാർക്കും തിരിയാത്ത താരകബ്രഹ്മമേ!
സുലഭഗുണസദന! മുനിഹൃദയമണിദീപമേ!
സംസാരവാരാശിപോതമേ! ദൈവമേ!
അടിപണിയുമവരിലതിർകവിയുമനുകമ്പയാ-
ലയ്യോ! ചതിച്ചു മാം ചന്ദ്രചൂഡൻ, പ്രിയൻ!
ദയിതയുടെ നിലയിവളിലരുളുവതിനീ മഹാ-
ദുഷ്ടൻ കൊതിക്കുന്നു, ദാനവാരേ! ഹരേ!
സദയമിഹ തരിക തുണ, ജവമൊടു, സഗർവ്വിതൻ-
സങ്കടം കണ്ടു നീ മിണ്ടാതിരിക്കയോ?
വരദ! തവ പരമപദ പാരിജാതം പരം
വാഴ്ത്തീടുമെന്നെ നീ കാത്തുകൊള്ളേണമേ!"
ദശവദന,നതുപൊഴുതു, ധരണിയിലിറങ്ങിയ-
ദ്ദേഹക്ലമം തീർക്കുവാനായ് തുനിഞ്ഞിതു;

മതി പെരിയ കിഴവനൊരു ഭൂസുരാഗ്രേസരൻ
മന്ദം നടന്നു, തൻ മുന്നിലെത്തീടിനാൻ;
മധുരമൃദുഹസിതമൊടു മലമകളെ നോക്കിയും
മാന്യൻ നിശാടപ്രവീരനോടോതിനാൻ:—
"പുതുമയിതു! പുതുമയിതു! പരമശിവപത്നി നിൻ
പാട്ടിലായെന്ന മട്ടുണ്ടു, രക്ഷഃപതേ!
അതുല നിധി വിലയുമൊരു നിധി നിജകരത്തിൽനി-
ന്നന്ധനെന്നാകിലും, സന്ത്യജിച്ചീടുമോ?
പരനു നിജ ദയിതയുടെ ഭർത്തൃത്വമേകുന്ന
പൂരുഷൻ പാരെഴിലെങ്ങു,ണ്ടതോർക്ക നീ,
മയപുരിയിലചലജയെ വടിവൊടു മറച്ചുമീ-
മായാപ്രയോഗം നടത്തി ഗംഗാധരൻ!
കരൾ കവരുമൊരു വധുവെ മുമ്പിലാക്കീട്ടു, നിൻ-
കണ്ണിൽ പൊടിയിട്ടു പോയാൻ പുരാന്തകൻ!
വിടുക ജവമിവളെ; മയപുരിയിലതിഗൂഢമായ്-
വാഴുന്ന ഗൌരിയെക്കയ്യേറുകൊൾകെടോ;
കൊതി മനസി കുറയുമൊരു വസ്തു നന്നെങ്കിലും
കൈക്കൊള്ളുമാറില്ല, പണ്ടേ, മഹാജനം;
അരികളുടെ മിഴിയിലിതു പെടുവതിനു മുമ്പി,ലീ-
യന്തണൻ കണ്ടു നിൻ ഭാഗധേയത്തിനാൽ"
ചലിതരസമിതി മൊഴികൾ കേട്ടു മൃത്യുഞ്ജയൻ
ചെണ്ടകൊട്ടിച്ചതായ് ചിന്തിച്ചു, രാവണൻ,
വഴിനടുവിലിവളിവിടെ വാഴ്ക,യെന്നായ് മയാ-
വാസവും നോക്കിത്തിരിച്ചാൻ, കുപിതനായ്;
മതിശകലധരനൊടുമയൊന്നു സുഖാന്വിതം
മൂന്നു ലോകങ്ങളും സുപ്രസന്നങ്ങളായ്;
അവനിസുരശിരസി നവമലർ മഴ ചൊരിഞ്ഞുകൊ-
ണ്ടപ്സരസ്ത്രീകളും നൃത്തമാടീടിനാർ;
സകലജഗദുദയലയഹേതുഭൂത! പ്രഭോ!
സച്ചിന്മയാകൃതേ! ശൌരേ! രമാപതേ!
മകരമിഴിയൊരു വധുവെ മയനുടെ തനൂജയായ്
മായാമയൻ തന്നെ നിർമ്മിച്ചു വെച്ചിതു;

മഹിതഗുണചരിതയുടെ പാണിഗ്രഹം ചെയ്തു,
"മണ്ഡോദരീ" യുതം വാണു ദശാനനൻ.

* * * * * * *

രമണിയൊടു പരമശിവ,നാത്ത കൌതൂഹലം
രാമായണംകഥാ വർണ്ണനം ചെയ്യവേ,
വരവിരഹകദനമൊടു ലങ്കയിൽ ദുർദ്ദശാ-
വാത്സാലകപ്പെട്ട പത്നിയെത്തേടുവാൻ
രഘുതിലക, നനിലജനെ വിട്ടാ,നവൻ ചെന്നു
രാക്ഷസാധീശപുരാഗാരത്തിലൊക്കെയും
തിരയുമളവൊരു മുറിയിലുത്തുംഗനിദ്രയും
തേടിത്തളൎന്നുള്ള മട്ടിൽക്കിടന്നിടും
സുദതനു, മയതനുജ, കപിവരനു കാഴ്ചയിൽ
സീതയാണെന്നുള്ള ശങ്ക തോന്നിച്ചതായ്,
രജതഗിരിനിലയനരുചെയ്താൻ:—"അതെന്തുവാൻ,"
രുദ്രാണി ചോദിച്ചു:—"സംശയം തോന്നുവാൻ?
മമ രമണ! ധരണിജയൊടാശരസ്ത്രീയായ
മണ്ഡോദരിക്കു സാദൃശ്യം ഭവിക്കുമോ?"
മയമകളുമവനിജയു, മുരഗവരശായിതൻ-
മായാബലത്തിൻ ഫലങ്ങ,ളെന്നീവിധം
ഭവിക കഥ ഭഗവതിയൊടരുളി ഭഗവാൻ, ഭവൻ;
ഭവ്യം ഭവിക്കുമേ മാലോകരിൽ ഭൃശം!

സമാപ്തം.



